**മധുരമായ കുട്ടികളേ – ആത്മീയ സർജൻ നിങ്ങളെ ജ്ഞാനയോഗത്തിന്റെ അത്ഭുതകരമായ ഫസ്റ്റ്ക്ലാസ് പോഷകാഹാരം കഴിപ്പിക്കുന്നു, ഈ ആത്മീയ പോഷകാഹാരം പരസ്പരം കഴിപ്പിച്ച് എല്ലാവരുടേയും സൽക്കാരം ചെയ്യൂ.**

ചോദ്യം–വിശ്വത്തിന്റെ രാജ്യഭാഗ്യം എടുക്കുന്നതിന് വേണ്ടി ഏതൊരു പരിശ്രമമാണ് ചെയ്യേണ്ടത് ?ഏത് പക്കയായ ശീലം ഉണ്ടാക്കണം ?

ഉത്തരം–ജ്ഞാനത്തിന്റെ മൂന്നാം നേത്രത്തിലൂടെ അകാല സിംഹാസനധാരിയായ സഹോദര ആത്മാവിനെ കാണുന്നതിനുള്ള പരിശ്രമം ചെയ്യണം. സഹോദരർ എന്ന് മനസിലാക്കി എല്ലാവർക്കും ജ്ഞാനം നൽകൂ. ആദ്യം സ്വയം ആത്മാവെന്ന് മനസിലാക്കി പിന്നീട് സഹോദരർക്ക് മനസിലാക്കി കൊടുക്കൂ, ഈ ശീലം ഉണ്ടാക്കുകയാണെങ്കിൽ വിശ്വത്തിന്റെ രാജ്യഭാഗ്യം ലഭിക്കും. ഈ ശീലത്തിലൂടെ ശരീര ഭാരം ഇല്ലാതാകും, മായയുടെ കൊടുങ്കാറ്റും അല്ലെങ്കിൽ മോശം സങ്കൽപ്പം പോലും വരില്ല. മറ്റുള്ളവർക്ക് ജ്ഞാനത്തിന്റെ അമ്പും നല്ലതായി ഏൽക്കും.

ഓംശാന്തി.ജ്ഞാനത്തിന്റെ മൂന്നാം നേത്രം നൽകുന്ന ആത്മീയ അച്ഛൻ ഇരുന്ന് ആത്മീയ കുട്ടികൾക്ക് മനസിലാക്കി തരുന്നു. ജ്ഞാനത്തിന്റെ മൂന്നാം നേത്രം ബാബയ്ക്കല്ലാതെ മറ്റാർക്കും നൽകാൻ സാധിക്കില്ല. ഇപ്പോൾ നിങ്ങൾ കുട്ടികൾക്ക് ജ്ഞാനത്തിന്റെ മൂന്നാം നേത്രം ലഭിച്ചു. ഇപ്പോൾ ഈ പഴയ ലോകം മാറേണ്ടതാണ് എന്ന് നിങ്ങൾക്കറിയാം. പാവം മനുഷ്യർ എങ്ങിനെ മാറും, ആര് മാറ്റും എന്ന് അറിയുന്നില്ല കാരണം അവർക്ക് ജ്ഞാനത്തിന്റെ മൂന്നാം കണ്ണ് ഇല്ല. നിങ്ങൾ കുട്ടികൾക്ക് ഇപ്പോൾ ജ്ഞാനത്തിന്റെ മൂന്നാം കണ്ണ് ലഭിച്ചു അതിലൂടെ നിങ്ങൾ സൃഷ്ടിയുടെ ആദി മദ്ധ്യ അന്ത്യത്തേ മനസിലാക്കി. ഇത് ജ്ഞാനത്തിന്റെ സാക്രിനാണ്. സാക്രിന്റെ ഒരു തരി പോലും എത്ര മധുരമായിരിക്കും. ജ്ഞാനത്തിന് മന്മനാഭവ എന്ന ഒരേയൊരു വാക്കേ ഉള്ളു. സ്വയം ആത്മാവെന്ന് മനസിലാക്കി ബാബയെ ഓർമ്മിക്കൂ.ബാബ ശാന്തീധാമിലേക്കും, സുഖധാമിലേക്കുമുള്ള വഴി പറഞ്ഞ് തന്ന് കൊണ്ടിരിക്കുന്നു. കുട്ടികൾക്ക് സ്വർഗ്ഗത്തിലെ സമ്പത്ത് നൽകുന്നതിന് വേണ്ടി ബാബ വന്നിരിക്കുന്നു, അതിനാൽ കുട്ടികൾക്ക് എത്ര സന്തോഷം ഉണ്ടാകേണ്ടതാണ്. സന്തോഷം പോലെ മറ്റൊരു പോഷകാഹാരമില്ല എന്ന് പറയാറില്ലേ. സദാ സന്തോഷത്തിലിരിക്കുന്നവർക്ക് അത് പോഷകാഹാരം പോലെയാണ്. 21 ജന്മം ആരോഗ്യത്തോടെ ഇരിക്കുന്നതിന് ഇത് ശക്തിദായകമായ പോഷകാഹാരമാണ്. ഈ പോഷകാഹാരം സദാ എല്ലാവരേയും കഴിപ്പിച്ച് കൊണ്ടിരിക്കൂ. നിങ്ങൾശ്രീമതത്തിലൂടെ ആത്മീയ സൽക്കാരം നടത്തി കൊണ്ടിരിക്കുകയാണ്. ആർക്കെങ്കിലും ബാബയുടെ പരിചയം നൽകുക എന്നതാണ് സത്യമായ സൽക്കാരം. പരിധിയില്ലാത്ത അച്ഛനിലൂടെ ഞങ്ങൾക്ക് ജീവന്മുക്തിയുടെ പോഷകാഹാരം ലഭിക്കുന്നു എന്ന് മധുരമായ കുട്ടികൾക്കറിയാം. സത്യയുഗത്തിൽ ഭാരതം ജീവന്മുക്തമായിരുന്നു, പവിത്രമായിരുന്നു. ബാബ വളരെ ഉയർന്ന പോഷകാഹാരമാണ് നൽകുന്നത് അപ്പോഴാണ് അതീന്ദ്രിയ സുഖം ഗോപ ഗോപികമാരോട് ചോദിക്കൂ എന്ന് മഹിമ പാടുന്നത്.ഇത് ജ്ഞാനയോഗത്തിന്റെ എത്ര ഫസ്റ്റ്ക്ലാസ് പോഷകാഹാരമാണ്, ഈ പോഷകാഹാരം ഒരേയൊരു ആത്മീയ സർജന്റെ അടുക്കൽ മാത്രമേ ഉള്ളൂ. മറ്റാർക്കും ഈ പോഷകാഹാരത്തേ കുറിച്ച് അറിയുകയേ ഇല്ല.

ബാബ പറയുന്നു മധുരമായ കുട്ടികളേ നിങ്ങൾക്ക് വേണ്ടി ഉള്ളം കൈയ്യിൽ സമ്മാനം കൊണ്ട് വന്നിരിക്കുന്നു. മുക്തി, ജീവന്മുക്തിയുടെ ഈ സമ്മാനം എന്റെ കൈവശം മാത്രമാണുള്ളത്. കൽപ്പ കൽപ്പം ഞാൻ തന്നെയാണ് വന്ന് നിങ്ങൾക്ക് തരുന്നത്. പിന്നെ രാവണൻ തട്ടിയെടുക്കുന്നു. എങ്കിൽ ഇപ്പോൾ നിങ്ങൾ സന്തോഷത്തിന്റെ എത്ര ഉന്നതിയിലെത്തണം. ഞങ്ങളേ കൂടെ കൊണ്ട് പോകുന്ന ഒരേയൊരു ബാബയും, ടീച്ചറും, സത്യം സത്യമായ ഗുരുവും ആണുള്ളത് എന്ന് നിങ്ങൾക്കറിയാം. എത്രയും പ്രിയപ്പെട്ട ബാബയിൽ നിന്ന് വിശ്വത്തിന്റെ ചക്രവർത്തിപദവി ലഭിക്കുന്നു, ഇത് കുറഞ്ഞ കാര്യം വല്ലതുമാണോ !സദാ ഹർഷിതമായിരിക്കണം. ഈശ്വരീയ വിദ്യാർത്ഥീ ജീവിതമാണ് ഏറ്റവും നല്ലത്. ഇത് ഇപ്പോഴത്തെ മഹിമ തന്നെയാണ്. പിന്നെ പുതിയ ലോകത്തും നിങ്ങൾ സന്തോഷം ആഘോഷിച്ച് കൊണ്ടിരിക്കും. സത്യം സത്യമായ സന്തോഷം എപ്പോൾ ആഘോഷിക്കുന്നു എന്ന് ലോകർക്കറിയില്ല. മനുഷ്യർക്ക് സത്യയുഗത്തിന്റെ ജ്ഞാനം തന്നെയില്ല.ഇവിടേ തന്നെയാണ് ആഘോഷിച്ച് കൊണ്ടിരിക്കുന്നത്. എന്നാൽ ഈ പഴയ തമോപ്രധാന ലോകത്ത് സന്തോഷം എവിടെ നിന്ന് വരാൻ ! ഇവിടെ രക്ഷിക്കൂ രക്ഷിക്കൂ എന്ന് പറഞ്ഞ് കൊണ്ടിരിക്കുന്നു. എത്ര ദു:ഖ നിറഞ്ഞ ലോകമാണ്.

ബാബ നിങ്ങൾ കുട്ടികൾക്ക് എത്ര സഹജമായ വഴിയാണ് പറഞ്ഞ് തരുന്നത്, ഗൃഹസ്ഥ –വ്യവഹാരത്തിൽ ഇരുന്നും കമല പുഷ്പ സമാനം ഇരിക്കൂ. വ്യാപാര വ്യവസായങ്ങൾ ചെയ്ത് കൊണ്ടും എന്നെ ഓർമ്മിച്ച് കൊണ്ടിരിക്കൂ. പ്രിയതമനും പ്രിയതമയും ആകുമ്പോൾ പരസ്പരം ഓർമ്മിച്ച് കൊണ്ടിരിക്കും. അത് അവന്റെ പ്രിയതമ, ഇത് അവളുടെ പ്രിയതമൻ. ഇവിടെ ഈ കാര്യമല്ല, ഇവിടെ നിങ്ങളെല്ലാം ഒരു പ്രിയതമന്റെ ജന്മ ജന്മാന്തരമായുള്ള പ്രിയതമകളാണ്. ബാബ നിങ്ങളുടെ പ്രിയതമയാകുന്നില്ല. നിങ്ങൾ ആ പ്രിയതമൻ വരുന്നതിന് വേണ്ടി ഓർമ്മിച്ച് കൊണ്ട് വരുന്നു. ദു:ഖം കൂടുതൽ ഉണ്ടാകുമ്പോൾ കൂടുതൽ ഓർമ്മിക്കുന്നു, അത് കൊണ്ട് തന്നേയാണ് ദു:ഖത്തിൽ എല്ലാവരും ഓർമ്മിക്കുന്നു, സുഖത്തിൽ ആരും ഓർമ്മിക്കുന്നില്ല എന്ന് പാടുന്നത്.ഈ സമയം ബാബയും സർവ്വശക്തിവാനാണ്, ദിനം – പ്രതി ദിനം മായയാകുന്ന സർവ്വശക്തിവാനും തമോപ്രധാനും ആയി കൊണ്ടിരിക്കുന്നു അതിനാൽ ഇപ്പോൾ ബാബ പറയുന്നു മധുരമായ കുട്ടികളേ ദേഹി അഭിമാനിയാകൂ. സ്വയം ആത്മാവെന്ന് മനസിലാക്കി എന്നെ ബാബയേ ഓർമ്മിക്കൂ, കൂടെ ദേവത ഗുണങ്ങളും ധാരണ ചെയ്യൂ എങ്കിൽ നിങ്ങൾ ഇങ്ങിനെ ( ലക്ഷ്മീ–നാരായണൻ ) ആയി തീരും. ഈ പഠിത്തത്തിന്റെ മുഖ്യ കാര്യം തന്നെ ഓർമ്മയാണ്. ഉയർന്നതിലും ഉയർന്ന ബാബയേ വളരെ സ്നേഹത്തോടെ ഓർമ്മിക്കണം. ആ ബാബ തന്നേയാണ് പുതിയ ലോകം സ്ഥാപിക്കുന്നത്. ബാബ പറയുന്നു നിങ്ങൾ കുട്ടികളെ വിശ്വത്തിന്റെ അധികാരിയാക്കുന്നതിന് ഞാൻ വന്നിരിക്കുന്നു അതിനാൽ ഇപ്പോൾ എന്നെ ഓർമ്മിക്കുകയാണെങ്കിൽ നിങ്ങളുടെ അനേക ജന്മത്തേ പാപം ഇല്ലാതായി തീരും. പതിത പാവനനായ ബാബയെ തന്നേയല്ലേ വിളിച്ചിരുന്നത്.ഇപ്പോൾ ബാബ വന്നിരിക്കുന്നു, എങ്കിൽ തീർച്ചയായും പവിത്രമാകണം. ബാബ ദു:ഖ ഹർത്താവും, സുഖ കർത്താവും ആണ്. സത്യയുഗത്തിൽ പവിത്ര ലോകമായിരുന്നു അപ്പോൾ എല്ലാവരും സുഖികളായിരുന്നു. ഇപ്പോൾ ബാബ വീണ്ടും പറയുന്നു കുട്ടികളേ, ശാന്തീധാമിനേയും, സുഖധാമിനേയും ഓർമ്മിച്ച് കൊണ്ടിരിക്കൂ. ഇപ്പോൾ സംഗമയുഗമാണ്, തോണിക്കാരൻ നിങ്ങളെ ഈ തീരത്ത് നിന്നും ആ തീരത്തേക്ക് കൊണ്ട് പോകുന്നു. തോണി ഒന്നല്ല, മുഴുവൻ ലോകവും ഒരു വലിയ കപ്പൽ പോലേയാണ് അതിനെയാണ് മറുകര കടത്തുന്നത്.

മധുരമായ നിങ്ങൾ കുട്ടികൾക്ക് എത്ര സന്തോഷമുണ്ടാകണം. നിങ്ങൾക്ക് സദാ സന്തോഷം തന്നെ സന്തോഷമാണ്. പരിധിയില്ലാത്ത അച്ഛൻ ഞങ്ങളെ പഠിപ്പിച്ച് കൊണ്ടിരിക്കുന്നു, അഹാ ! ഇത് ഒരിക്കലും കേട്ടിട്ടുമില്ല, പഠിച്ചിട്ടുമില്ല. ഭഗവാനുവാച ഞാൻ നിങ്ങളെ രാജയോഗം പഠിപ്പിക്കുന്നു. നിങ്ങൾ ആത്മീയ കുട്ടികളേ രാജയോഗം പഠിപ്പിക്കുന്നു എങ്കിൽ നിങ്ങൾ നല്ല രീതിയിൽ പഠിക്കണം. ധാരണ ചെയ്യണം. നല്ലരീതിയയിൽ പഠിക്കണം. പഠിത്തത്തിൽ എപ്പോഴും സഖ്യാക്രമം ഉണ്ടാകും. സ്വയം നോക്കണം –ഞാൻ ഉത്തമനാണോ, മദ്ധ്യമനാണോ, അതോ അധമനാണോ ? ബാബ പറയുന്നു സ്വയം നോക്കൂ ഞാൻ ഉയർന്ന പദവി നേടുന്നതിന് യോഗ്യനാണോ എന്ന്. ആത്മീയ സേവനം ചെയ്യുന്നുണ്ടോ ? കാരണം ബാബ പറയുന്നു കുട്ടികളേ സേവനയുക്തരാകൂ, പിന്തുടരൂ. ഞാൻ വന്നിരിക്കുന്നതി തന്നെ സേവനത്തിനാണ്, ദിവസേന സേവനം ചെയ്യുന്നു, അതിനാലാണ് ഈ രഥം എടുത്തിരിക്കുന്നത്. ഈ രഥത്തിന് അസുഖം വരികയാണെങ്കിൽ ഞാൻ ബ്രഹ്മാവിന്റെ ശരീരത്തിൽ വന്ന് മുരളി എഴുതുന്നു. മുഖത്തിലൂടെ സംസാരിക്കാൻ വയ്യാ എങ്കിൽ ഞാൻ എഴുതും, കുട്ടികൾക്ക് മുരളി നഷ്ടപെടരുതല്ലോ ഞാനും സേവനത്തിലില്ലേ. ഇത് ആത്മീയ സേവനമാണ്.

ബാബ മധുര മധുരമായ കുട്ടികൾക്ക് മനസിലാക്കി തരുന്നു, കുട്ടികളേ നിങ്ങളും ബാബയുടെ സേവനത്തിൽ മുഴുകൂ.( ഈശ്വരീയ പിതാവിന്റെ സേവനത്തിൽ). മുഴുവൻ വിശ്വത്തിന്റേയും അധികാരിയായ ബാബ തന്നെയാണ് നിങ്ങളെ വിശ്വത്തിന്റെ അധികാരിയാക്കുന്നതിന് വന്നിരിക്കുന്നത്. നന്നായി പുരുഷാർത്ഥം ചെയ്യുന്നവരെ മഹാവീരൻ എന്ന് പറയുന്നു. ബാബയുടെ നിർദ്ദേശമനുസരിച്ച് നടക്കുന്ന മഹാവീരൻ ആരാണ് എന്ന് നോക്കി കൊണ്ടിരിക്കുന്നു. സ്വയം ആത്മാവെന്ന് മനസിലാക്കി സഹോദരരായി കാണൂ എന്ന് ബാബയുടെ ആജ്ഞയാണ്. ഈ ശരീരത്തെ മറക്കൂ. ബാബയും ഈ ശരീരം കാണുന്നില്ല. ബാബ പറയുന്നു ഞാൻ ആത്മാക്കളെ നോക്കുന്നു.എന്നാൽ ആത്മാവിന് ശരീരമില്ലാതെ സംസാരിക്കാൻ സാധിക്കില്ല എന്നത് ജ്ഞാനമാണ്. ഞാനും ഈ ശരീരം കടമെടുത്ത്, ഈ ശരീരത്തിൽ വരുന്നു. ശരീരത്തിന്റെ കൂടെ മാത്രമേ ആത്മാവിന് പഠിക്കാൻ സാധിക്കൂ. ബാബയുടെ സമ്മേളനം ഇവിടേയാണ്. ഇത് അകാല സിംഹാസനമാണ്, ആത്മാവ് അകാലമൂർത്തിയാണ്. ആത്മാവ് ഒരിക്കലും ചെറിയതോ വലിയതോ ആകുന്നില്ല, ശരീരമാണ് ചെറുതും വലുതും ആകുന്നത്. ഏതെല്ലാം ആത്മാക്കളുണ്ടോ അവരുടെയെല്ലാം സിംഹാസനം ഈ ഭൃകുടി മദ്ധ്യത്തിലാണ്.ശരീരം എല്ലാവർക്കും വേറെ വേറെയാണ്. ചിലരുടെ അകാല സിംഹാസനം പുരുഷന്റേതായിരിക്കും, ചിലരുടേത് സ്ത്രീയുടേതും, ചിലരുടേത് കുട്ടിയുടേതായിരിക്കും. ബാബയിരുന്ന് കുട്ടികളേ ആത്മീയ ഡ്രിൽ അഭ്യസിപ്പിക്കുന്നു. ആരോടെങ്കിലും സംസാരിക്കുമ്പോൾ ആദ്യം സ്വയം ആത്മാവെന്ന് മനസിലാക്കൂ. ഞാൻ ആത്മാവ് ഈ സഹോദരനോട്

സംസാരിക്കുന്നു. ശിവബാബയെ ഓർമ്മിക്കു എന്ന ബാബയുടെ സന്ദേശം നൽകുന്നു. ഓർമ്മയിലൂടെ തന്നെയാണ് കറ പോകുന്നത്. സ്വർണത്തിൽ കറ പതിയുമ്പോൾ മൂല്യവും കുറയുന്നു. നിങ്ങൾ ആത്മാക്കളിലും കറ ഉള്ളത് കാരണം മൂല്യരഹിതമായി തീർന്നു. ഇപ്പോൾ വീണ്ടും പരിശുദ്ധമാകണം. നിങ്ങൾ ആത്മാക്കൾക്കിപ്പോൾ ജ്ഞാനത്തിന്റെ മൂന്നാം നേത്രം ലഭിച്ചിരിക്കുന്നു, ആ കണ്ണുകളിലൂടെ സ്വന്തം സഹോദരരെ നോക്കൂ. സഹോദരൻ സഹോദരനെ കാണുന്നതിലൂടെ ഒരിക്കലും കർമ്മേന്ദ്രിയങ്ങൾ ചഞ്ചലമാകില്ല. രാജ്യഭാഗ്യം എടുക്കണം, വിശ്വത്തിന്റെ അധികാരിയാകണം, എങ്കിൽ ഈ പരിശ്രമം ചെയ്യൂ. സഹോദരർ എന്ന് മനസിലാക്കി എല്ലാവർക്കും ജ്ഞാനെ കൊടുക്കുകയാണെങ്കിൽ ഈ ശീലം പക്കയായി തീരും.സത്യം സത്യമായ സഹോദരർ നിങ്ങളെല്ലാവരുമാണ്. ബാബയും മുകളിൽ നിന്ന് വന്നിരിക്കുന്നു, നിങ്ങളും വന്നിരിക്കുന്നു. ബാബ നിങ്ങൾ കുട്ടികളോട് കൂടി സേവനം ചെയ്ത് കൊണ്ടിരിക്കുന്നു.സേവനത്തിനുള്ള ധൈര്യം ബാബ തന്നു കൊണ്ടിരിക്കുന്നു. ധൈര്യശാലിയായ മനുഷ്യൻ....... ഇത് പ്രാക്ടീസ് ചെയ്യണം – ഞാൻ ആത്മാവ് സഹോദരനെ പഠിപ്പിക്കുന്നു. ആത്മാവ് പഠിക്കുകയല്ലേ. ഇതിനെ ആത്മീയ ജ്ഞാനം എന്ന് പറയുന്നു, ഇത് ആത്മീയ അച്ഛനിൽ നിന്ന് മാത്രമേ ലഭിക്കൂ. സ്വയം ആത്മാവെന്ന് മനസിലാക്കു എന്ന ജ്ഞാനം സംഗമത്തിൽ തന്നെയാണ് ബാബ വന്ന് തരുന്നത്. നിങ്ങൾ നഗ്നരായി (അശരീരിയായി) വന്നു പിന്നെ ശരീരം ധാരണ ചെയ്ത് 84 ജൻമത്തിന്റെ പാർട്ട് അഭിനയിക്കുന്നു. ഇപ്പോൾ വീണ്ടും മടങ്ങി പോകണം അതിനാൽ സ്വയം ആത്മാവെന്ന് മനസിലാക്കി സഹോദര ദൃഷ്ടിയിലൂടെ നോക്കണം. ഈ പരിശ്രമം ചെയ്യണം. സ്വയം പരിശ്രമിക്കണം മറ്റുള്ളവരിലൂടെ നമ്മൾക്ക് എന്ത് വരാനാണ്. ചാരിറ്റി ബിഗിൻസ് അറ്റ് ഹോം എന്നാൽ ആദ്യം സ്വയം ആത്മാവെന്ന് മനസിലാക്കി പിന്നീട് സഹോദരർക്ക് മനസിലാക്കി കൊടുക്കൂ എങ്കിൽ നല്ല രീതിയിൽ അമ്പ് ചെയ്യാം. മൂർച്ച ഉണ്ടാക്കണം. പരിശ്രമിക്കണം എങ്കിൽ മാത്രമേ ഉയർന്ന പദവി നേടൂ. ബാബ വന്നിരിക്കുന്നത് തന്നെ ഫലം നൽകുന്നതിനാണ് അതിനാൽ പരിശ്രമിക്കണം. കുറച്ച് സഹിക്കുകയും വേണ്ടി വരും. എന്തെങ്കിലും തലതിരിഞ്ഞ കാര്യം പറയുകയാണെങ്കിൽ മിണ്ടാതിരിക്കൂ. നിങ്ങൾ മൗനമായിരിക്കുകയാണെങ്കിൽ മറ്റുള്ളവർ എന്ത് ചെയ്യും !കൈകൾ കൊണ്ടാണ് കൊട്ടേണ്ടത്. ഒരാൾ മുഖത്തിലൂടെ കൊട്ടാൻ തുടങ്ങി, മറ്റേ ആൾ മൗനമായിരുന്നു എങ്കിൽ അവർ സ്വയം മൗനിയായി കൊള്ളും. കൈകൊട്ടുന്നതിലൂടെ ശബ്ദമുണ്ടാകുന്നു. കുട്ടികൾ പരസ്പരം മംഗളം ചെയ്യണം. ബാബ മനസിലാക്കി തരുന്നു കുട്ടികളേ, സദാ സന്തോഷത്തിലിരിക്കണം എങ്കിൽ മന്മനാഭവ. സ്വയം ആത്മാവെന്ന് മനസിലാക്കി ബാബയേ ഓർമ്മിക്കൂ. സഹോദരർക്ക് (ആത്മാവിന് ) നേരേ നോക്കൂ. സഹോദരർക്കും ഈ ജ്ഞാനം നൽകൂ. യോഗം ചെയ്യിക്കുമ്പോഴും സ്വയം ആത്മാവെന്ന് മനസിലാക്കി സഹോദരരോ നോക്കുകയാണെങ്കിൽ സേവനം നന്നായിരിക്കും. സഹോദരർക്ക് മനസിലാക്കി കൊടുക്കു എന്ന് ബാബ പറഞ്ഞിട്ടുണ്ട്. എല്ലാ സഹോദരരും ബാബയിൽ നിന്ന് സമ്പത്തെടുക്കുന്നു. ഈ ആത്മീയ ജ്ഞാനം ഒരേയൊരു തവണ നിങ്ങൾ ബ്രാഹ്മണ കുട്ടികൾക്ക് ലഭിക്കുന്നു. നിങ്ങൾ ബ്രാഹ്മണരാണ് പിന്നീട് ദേവതയാകേണ്ടവർ. ഈ സംഗമയുഗത്തെ ഉപേക്ഷിക്കരുത്, ഇല്ലെങ്കിൽ എങ്ങിനെ മറുകരകടക്കും.കുതിച്ച് ചാടുക സാധ്യമല്ല. ഇത് അത്ഭുതകരമായ സംഗമയുഗമാണ്. അതിനാൽ കുട്ടികൾ ആത്മീയ യാത്രയുടെ ശീലമുണ്ടാക്കണം. നിങ്ങൾക്ക് നേട്ടത്തിന്റെ കാര്യമാണ്. ബാബയുടെ ശിക്ഷണം സഹോദരർക്ക് നൽകണം. ബാബ പറയുന്നു ഞാൻ നിങ്ങൾ ആത്മാക്കൾക്ക് ജ്ഞാനം നൽകി കൊണ്ടിരിക്കുന്നു, ആത്മാവിനേ തന്നെയാണ് നോക്കുന്നത്. മനുഷ്യർ മനുഷ്യരോട് സംസാരിക്കുമ്പോൾ അവരുടെ മുഖത്ത് നോക്കില്ലേ. നിങ്ങൾ ആത്മാക്കളോട് സംസാരിക്കുമ്പോൾ ആത്മാവിനേ തന്നെ നോക്കണം. ശരീരത്തിലൂടെ തന്നെയാണ് ജ്ഞാനം നൽകുന്നത് എങ്കിലും അതിലൂടെ ശരീര ഭാരം ഇല്ലാതാകുന്നു. നിങ്ങൾ ആത്മാക്കൾക്ക് അറിയാം പരമാത്മാവായ ബാബ ഞങ്ങൾക്ക് ജ്ഞാനം നൽകി കൊണ്ടിരിക്കുന്നു. ബബായും പറയുന്നു ആത്മാവിനെ നോക്കുന്നു എന്ന്. ആത്മാവായ ഞങ്ങൾ പരമാത്മാവായ ബാബയേ നോക്കി കൊണ്ടിരിക്കുന്നു എന്ന് പറയുന്നു. ബാബയിൽ നിന്ന് ജ്ഞേനം എടുത്ത് കൊണ്ടിരിക്കുന്നു, ഇതിനെയാണ് ആത്മീയജ്ഞാനത്തിന്റെ കൊടുക്കലും വാങ്ങലും എന്ന് പറയുന്നത്, ആത്മാവ് ആത്മാവുമായി. ആത്മാവിൽ തന്നേയാണ് ജ്ഞാനം, ആത്മാവിന് തന്നേയാണ് ജ്ഞാനം നൽകേണ്ടതും. ഇത് ഒരു അറ പോലെയാണ്. നിങ്ങൾ ഈ ജ്ഞാനം മൂർച്ചയൊടെ ആർക്കെങ്കിലും മനസിലാക്കി കൊടുക്കുകയാണെങ്കിൽ പെട്ടെന്ന് അമ്പ് തറക്കും. ബാബ പറയുന്നു പ്രാക്ടീസ് ചെയ്ത് നോക്കൂ, അമ്പ് തറക്കുനില്ലേ.ഈ പുതിയ ശീലം ശീലിക്കുകയാണെങ്കിൽ പിന്നീട് ശരീര ഭാരം പുറത്ത് പോകും. മായയുടെ കൊടുങ്കാറ്റ് കുറയും.മോശം സങ്കൽപ്പങ്ങളും ഉണ്ടാകില്ല ക്രിമനൽ കണ്ണുകളും ഉണ്ടാകില്ല.ഞങ്ങൾ ആത്മാക്കൾ 84 ജന്മത്തിന്റെ ചക്രം കറക്കി. ഇപ്പോൾ നാടകം പൂർത്തിയാകുന്നു. ഇപ്പോൾ ബാബയുടെ ഓർമ്മയിൽ ഇരിക്കണം. ഓർമ്മയിലൂടേ തന്നെയാണ് തമോപ്രധാനത്തിൽ നിന്ന് സതോപ്രധാനവും, സതോപ്രധാന ലോകത്തിലെ അധികാരിയും ആകുന്നു. എത്ര സഹജമാണ്. ബാബയ്ക്കറിയാം കുട്ടികൾക്ക് ഈ ശിക്ഷണം നൽകുന്നതും എന്റെ പാർട്ടാണ് എന്ന്. ഒരു പുതിയ കാര്യമൊന്നുമല്ല. ഓരോ 5000

വർഷത്തിന് ശേഷവും എനിക്ക് വരേണ്ടതുണ്ട്. ഞാൻ ബന്ധിതനാണ്. കുട്ടികൾക്ക്മനസിലാക്കി കൊടുക്കുന്നു മധുരമായ കുട്ടികളേ ആത്മീയ ഓർമ്മയുടെ യാത്രയിൽ ഇരിക്കൂ എങ്കിൽ അന്തിമതി സോഗതിയായി തീരും. ഇത് അന്തിമ കാലമാണ്. എന്നെ മാത്രം ഓർമ്മിക്കുകയാണെങ്കിൽ നിങ്ങളുടെ സദ്ഗതിയുണ്ടാകും. ദേഹിഅഭിമാനിയാകുന്നതിനുള്ള ഈ ശിക്ഷണം ഒരേയൊരു തവണ മാത്രമാണ് നിങ്ങൾ കുട്ടികൾക്ക് ലഭിക്കുന്നത്. എത്ര മനോഹരമായ ജ്ഞാനമാണ്. ബാബ മനോഹരമാണെങ്കിൽ ജ്ഞാനവും മനോഹരമായിരിക്കും. ഒരിക്കലും ആർക്കും പറയാൻ സാധിക്കില്ല. ഇപ്പോൾ തിരികേ പോകണം അതിനാൽ ബാബ പറയുന്നു മധുരമായ കുട്ടികളേ ഇത് പ്രാക്ടീസ് ചെയ്യൂ. സ്വയം ആത്മാവെന്ന് മനസിലാക്കി ആത്മാവിന് ജ്ഞാനം നൽകൂ. മൂന്നാം കണ്ണ് കൊണ്ട് സഹോദരരെ കാണുക, ഇത് വളരെ പ്രയാസമുള്ള കാര്യമാണ്. ശരി !

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

## ധാരണക്കുള്ള മുഖ്യസാരം -

1) ബാബ ഏത് പോലെ കുട്ടികളുടെ ആത്മീയ സേവനത്തിന് വന്നിരിക്കുന്നുവോ, അത് പോലെ ബാബയേ പിന്തുടർന്ന് ആത്മീയ സേവനം ചെയ്യണം, ബാബയുടെ നിർദ്ദേശമനുസരിച്ച് നടന്ന്, സന്തോഷത്തിന്റെ പോഷകാഹാരം കഴിക്കുകയും, കഴിപ്പിക്കുകയും ചെയ്യണം.

2) എന്തെങ്കിലും തലതിരിഞ്ഞ സംസാരിക്കുകയാണെങ്കിൽ മൗനമായിരിക്കണം, (മുഖത്തിലൂടെ കൈകൊട്ടരുത്.)സഹിക്കണം

## വരദാനം - ഒരു സ്ഥാനത്തിരുന്ന് അനേക ആത്മാക്കളുടെ സേവനം ചെയ്യുന്ന ലൈറ്റ് മൈറ്റ് സമ്പന്നരായി ഭവിക്കട്ടെ!.

ഏത് പോലെയാണോ ലൈറ്റ് ഹൗസ് ഒരു സ്ഥാനത്തിരുന്ന് ദൂരെ ദൂരെയുള്ള സേവനം ചെയ്യുന്നത് അതേ പോലെ താങ്കളെല്ലാവരും ഒരു സ്ഥാനത്തിരുന്ന് അനേകരുടെ സേവാർത്ഥം നിമിത്തമായി മാറുന്നു ഇതിന് ലൈറ്റ് മൈറ്റിലൂടെ സമ്പന്നമാകുന്നതിന്റെ ആവശ്യകതയുണ്ട്. മനസും, ബുദ്ധിയും സദാ വ്യർത്ഥം ചിന്തിക്കുന്നതിൽ നിന്നും മുക്തരാകും, മന്മനാഭവാ മന്ത്രത്തിന്റെ സഹജ സ്വരൂപമാണ്, മനസാ ശുഭഭാവന, ശ്രേഷ്ട കാമന, ശ്രേഷ്ട വൃത്തി, ശ്രേഷ്ട തരംഗങ്ങളിലൂടെ സമ്പന്നമാകുകയാണെങ്കിൽ ഈ സേവ സഹജമായി ചെയ്യാൻ സാധിക്കും. ഇത് തന്നേയാണ് മനസാ സേവ.

## സ്ലോഗൻ - ഇപ്പോൾ നിങ്ങൾ ബ്രാഹ്മണാത്മാക്കൾ മൈറ്റാകൂ മറ്റാത്മാക്കളെ മൈക്കാക്കൂ.